# Church Weekly

Vol. 74
Issue 4
April 2020


Sri K.C. Chacko
*Founder of the Church Weekly*
*(1946)*



*An Ecumenical Publication from*
**THE ALWAYE FELLOWSHIP HOUSE**


*74th Year of Publication*

FOUNDER CHIEF EDITOR : Sri. N.M. ABRAHAM
First Published : December 1946



CHURCH WEEKLY
C/o The Alwaye Fellowship House
Union Christian College P.O.
Alwaye - 683 102,
Kerala, South India.
Ph : 0484-2605630, 2606986

*E-mail : churchweeklyafh@gmail.com*
*fellowshiphse@gmail.com*
*Chief Editor : mgk.afh@gmail.com*
**Website**
*www.alwayefellowshiphouse.com*




**SUBSCRIPTION RATES**

| | Inside India |
|---|---|
| Single Issue | ₹ 10.00 |
| Annual | ₹ 100.00 |
| 10 years | ₹ 900.00 |
| Life (Patron) | ₹ 10000.00 |

| | Outside India |
|---|---|
| Annual | ₹ 600.00 or 10 USD |
| 10 years | ₹ 6000.00 or 100 USD |
| Life (Patron) | ₹ 60000.00 or 1000 USD |

- *Articles, Advertisements and Letters may be sent to the Chief Editor. Photos and matrimonial requests are also welcome. (Full page Rs.1000, Half page Rs.500)*
- *All correspondence regarding subscription enquiries may be sent to the Circulation Manager.*



*Read... Subscribe... Recommend...*

# മഹദ്വചനം

"If it is a terrifying thought that life is at the mercy of the multiplication of these minute bodies [microbes], it is a consoling hope that Science will not always remain powerless before such enemies."

**- Louis Pasteur**



## ഈ ലക്കത്തിൽ

**70 years ago**

Rt. Rev. H.P. Walsh

From the Church Weekly dated April 2, 1950

# EASTER

**W**hy do we call Easter "the Queen of Festivals"? I suppose all Christians of all Churches consider it the greatest festival of the Christian year. Of course in God's sight with whom "is, and was and will be, are but is", all His great acts for the Redemption of the world are equally great. What could be greater than that amazing initial act which we commemorated on the Feast of the Annunciation, when the Eternal Word became flesh, when He who is God of God, Light of Light, Very God of Very God, was incarnate by the Holy Ghost of the Virgin Mary and was made man? Or what day can be more joyous than the great Festival of Christmas, when we commemorate the sacred birth, when the infant Jesus, the World's Redeemer, entered into an earthly home and when, to quote the words of Athanasious, "the Son of God was made the Son of man that the sons of men might become the Sons of God." Again, what day can be more wonderful than that ineffable manifestation of Love, when the God-man despised and rejected of men, and bearing in His own Body the sins of the whole human race, offered Himself through death on the cross as a sacrifice for the sins of the whole World? Or what triumph can we imagine more glorious than that commemorated on Ascension Thursday, when the supreme conqueror was exalted with great glory into God's Kingdom in Heaven, and took His seat at the Right Hand of the Father? Or yet again, what can compare in wonder with that glorious pouring out of the Holy Spirit on the waiting, praying Church at Pentecost, when the very Spirit that was in the Man Jesus on earth entered into each one of His faithful disciples and filled them with Heavenly Love (Agape)? But for us men Easter is the Victory of our great Head, the second Adam, over all the powers of evil, over satan, over sin, over Death! It is the ratification by God himself of the work and teaching of Jesus the Christ. It is the father's seal on the finished work of Calvary, His acceptance of the supreme sacrifice, and His proclamation that through Him all who believe are justified from all things, from which they could not be justified by the Law of Moses.

Our great Enemy is vanquished. We need fear Him no more. Our death is annihilated, for through death we shall rise with Christ to life immortal. "When Thou hadst overcome the sharpness of death, Thou didst open the Kingdom of Heaven to all believers." He has had captivity Captive, those who had captured us are destroyed, we the captives are set free, and as free, we follow with singing in His train.

Truly this Feast is for us the supreme Feast of the year. And all nature bears witness to it. Spring has come. Old leaves are falling, new leaves are forming, trees are burgeoning in brilliant new green dresses, flowers are putting forth their radiant colours, birds are nesting, and mating, and singing. All nature is in harmony with us in our resurrection gladness.

"Thanks be unto God for His unspeakable gift."

# കൊറോണാ... കറൗണാ... കരുണ...

31.12.2019 : ചൈനയിലെ ഹൂബേ പ്രവിശ്യയിലുള്ള വൂഹാനിൽ ന്യൂമോണിയായുടെ ലക്ഷണങ്ങളോടെ കാരണമറിയാത്ത ഒരു രോഗം പടർന്നുപിടിക്കുന്നതായി ലോകാരോഗ്യസംഘടനയ്ക്ക് വിവരം ലഭിക്കുന്നു. ആ രോഗത്തിനു ലോകം നൽകിയ പേരാണ് 'കൊറോണാ'; അതിന്ന് എവിടെ എത്തിനിൽക്കുന്നുവെന്ന് കൊച്ചു കുട്ടികൾക്കുവരെ അറിയാം.

01.4.2020 രാവിലെ ആറുമണിക്കുള്ള കണക്കനുസരിച്ച്, കൊറോണായുടെ ആധിപത്യം വിവിധരാജ്യങ്ങളിൽ താഴെപ്പറയുന്ന പ്രകാരം ആയിരുന്നു. (നിമിഷംപ്രതി മാറിക്കൊണ്ടിരിക്കുന്ന ഈ കണക്ക് താരതമ്യത്തിനുവേണ്ടി മാത്രം)

| രാജ്യം | രോഗികൾ | സൗഖ്യമായത് | മരണം |
|---|---|---|---|
| ലോകം | 856955 | 177917 | 42089 |
| ഇന്ത്യ | 1397 | 124 | 35 |
| ചൈന | 81518 | 76052 | 3305 |
| അമേരിക്ക | 188633 | 6913 | 3833 |
| ഇറ്റലി | 105792 | 15729 | 12428 |
| സ്പെയിൻ | 95923 | 19259 | 8464 |
| ജർമനി | 71690 | 7635 | 775 |
| ഫ്രാൻസ് | 51487 | 7882 | 3516 |
| ഇറാൻ | 44606 | 14656 | 2898 |
| ബ്രിട്ടൻ | 25150 | 135 | 1808 |

ഇന്ത്യയിൽ രോഗബാധയിൽ മുന്നിൽ നിൽക്കുന്നത്, മഹാരാഷ്ട്രയും കേരളവും ആണെങ്കിലും, മഹാരാഷ്ട്രയിലും തമിഴ്നാട്ടിലും അതിവേഗത്തിൽ രോഗം പടർന്നുപിടിക്കുന്നതായിട്ടാണറിയുന്നത്. വിവിധ സംസ്ഥാനങ്ങളിൽനിന്നും അന്യരാജ്യങ്ങളിൽനിന്നും കൂടുതൽ വിവരങ്ങൾ ലഭിക്കുന്ന മുറയ്ക്ക് ഇതെല്ലാം മാറിക്കൊണ്ടിരിക്കും. എന്നാൽ അറിയുന്ന വിവരങ്ങൾ എത്രമാത്രം ശരിയായിരിക്കുമെന്ന് യാതൊരു ഉറപ്പുമില്ല! പ്രത്യേകിച്ച്, ചൈനയിൽനിന്നും ഉത്തര കൊറിയായിൽനിന്നുമൊക്കെ കിട്ടുന്ന വിവരങ്ങൾ മുഖവിലയ്ക്കെടുക്കുകയല്ലാതെ മറ്റു മാർഗ്ഗമൊന്നുമില്ല!



'കൊറോണാ' എന്ന പേരിൽ ഒരു വിശുദ്ധയുണ്ട്; റോമൻ ചക്രവർത്തിയായിരുന്ന മാർക്കസ് ഒറീലിയസിന്റെ കാലത്തെ മതപീഡയിൽ, എ.ഡി. 165-ൽ, ക്രിസ്തീയവിശ്വാസത്തെ പ്രതി കൊല്ലപ്പെട്ട ഒരു പെൺകുട്ടിയാണ് 'വിശുദ്ധ കൊറോണ' എന്നു വിശ്വസിക്കപ്പെടുന്നു; ഇന്ന്, പകർച്ചവ്യാധികളുടെ മദ്ധ്യസ്ഥയായി കരുതപ്പെടുന്ന ഈ വിശുദ്ധയുടെ തിരുനാൾ മെയ് 14-നാണ്.

ഇക്കാലത്ത് പേരിന്റെ സാമ്യംകൊണ്ട് ശ്രദ്ധ നേടിയ ഒരു സ്ഥലമുണ്ട്; ഉത്തരേന്ത്യയിലെ കറൗണാ!... കൊറോണാ രോഗം വന്നുപെട്ടതിന്റെ പശ്ചാത്തലത്തിൽ ആ നാട്ടുകാർക്ക് ആ പേരിനോട് ഒരു വിരക്തി തോന്നിയിരിക്കുന്നു. നാളെ കൊറോണായെ മറക്കുമ്പോൾ കറൗണാ എന്ന പേരിന്റെ ദോഷവും മാറിപ്പോകും എന്നവർ മനസ്സിലാക്കട്ടെ.

കൊറോണായുടെ ഭീകരത അതിന്റെ വ്യാപനത്തിലാണ്; നാളിതുവരെ ഒരു പകർച്ചവ്യാധിയും ഇത്ര വേഗത്തിൽ ലോകം മുഴുവൻ പടർന്നുപിടിച്ചതായിട്ടറിയുന്നില്ല. രോഗികളാണെന്നറിയാതെ ആളുകൾ ലോകമെങ്ങും സഞ്ചരിച്ചതു മാത്രമാണിതിനു കാരണമെന്നു

പറഞ്ഞുകൂടാ; കൊറോണായുടെ ഉത്ഭവകേന്ദ്രമായ വൂഹാനിൽ അതിവേഗം രോഗം നിയന്ത്രണത്തിൽ വന്നതും വിദേശരാജ്യങ്ങളിൽ, പ്രത്യേകിച്ച് പാശ്ചാത്യരാജ്യങ്ങിലും മദ്ധ്യപൂർവേഷ്യൻ രാജ്യങ്ങളിലും അതിശക്തമായി രോഗം വേരുപിടിച്ചതും അവരുടെ സാമ്പത്തിക നട്ടെല്ലൊടിഞ്ഞതും എങ്ങനെ, എന്തുകൊണ്ട് എന്നൊക്കെ കാലം തെളിയിച്ചേക്കാം! രോഗം വന്നതിനുശേഷം ആ രാജ്യങ്ങൾ കാണിച്ച അലംഭാവമാണ് സംഗതി കൈവിട്ടുപോയതിനു മറ്റൊരു കാരണം; ഒരുതരം ടൈറ്റാനിക് മനോഭാവം! വ്യവസായ പങ്കാളികളായ ചൈനാക്കാരെ സമൂഹമദ്ധ്യത്തിൽ ഒറ്റപ്പെടുത്താതിരിക്കാൻ ഓരോരുത്തരും ചൈനാക്കാരെ കെട്ടിപ്പിടിക്കണമെന്നാഹ്വാനം ചെയ്ത ഇറ്റാലിയൻ മന്ത്രി ഇപ്പോൾ എവിടെയാണാവോ! കാനഡ, ബ്രിട്ടൻ മുതലായ പല രാജ്യങ്ങളിലും സാധാരണ ജനങ്ങൾക്ക് അപ്രാപ്യരായ വിശിഷ്ട വ്യക്തികൾക്ക് അവരെ തെരഞ്ഞുപിടിച്ചതുപോലെ കൊറോണാ ബാധ വന്നതും പ്രത്യേകാന്വേഷണം അർഹിക്കുന്ന ഒരു വിഷയമായേക്കാം.

അംഗസംഖ്യ താരതമ്യേന കുറവുള്ള രാജ്യങ്ങളിൽ രോഗബാധയുടെ തോത് വളരെ കൂടുതലായിട്ടാണ് കാണപ്പെടുന്നത്. 130 കോടി ജനങ്ങളുള്ള ഭാരതത്തിൽ 01.4.20 രാവിലെ ആറു മണിക്ക് 1397 പേർക്കു രോഗബാധയുള്ളതായും 35പേർ മരണപ്പെട്ടതായുമാണ് കണക്കുകൾ പറയുന്നത്. (എണ്ണത്തിൽ നിമിഷംപ്രതി മാറ്റം വന്നുകൊണ്ടിരിക്കുന്നതുകൊണ്ട്, വായിക്കുന്ന സമയത്തുള്ള കണക്കുകൾ കൂടി പരിഗണിക്കേണ്ടതാണ്). ഭാരതത്തിലെ അപായസംഖ്യ ഇത്രയും കുറഞ്ഞുനിൽക്കാൻ കാരണം കേന്ദ്ര-സംസ്ഥാനസർക്കാരുകൾ എടുത്ത കർശനനടപടികളാണെന്നതിൽ സംശയമില്ല; പ്രത്യേകിച്ച്, ബ്രേക്ക് ദി ചെയിൻ, ജനതാ കർഫ്യൂ, ലോക്ക് ഡൗൺ എന്നിവ രോഗവ്യാപനം തടയുന്നതിൽ നല്ല പങ്കു വഹിച്ചിട്ടുണ്ട്. കേരളത്തെ സംബന്ധിച്ചിടത്തോളം, മുഖ്യമന്ത്രിയുടെ ഉറച്ച നിലപാടുകളും ആരോഗ്യമന്ത്രിയുടെ ശാസ്ത്രീയനീക്കങ്ങളും ലോകശ്രദ്ധ തന്നെ പിടിച്ചുപറ്റിയിട്ടുണ്ട്. ഒരു നിയമത്തിനും വഴങ്ങാതിരിക്കുവാനുള്ള അഹങ്കാരവും, ഉള്ള നിയമങ്ങൾ തങ്ങൾക്കു ബാധകമല്ല എന്ന രീതിയിൽ ലംഘിക്കാനുള്ള ധാർഷ്ഠ്യവും കൈമുതലായുള്ള ഭാരതജനത ഇനിയെങ്കിലും അനുസരണത്തിന്റെയും സഹകരണത്തിന്റെയും ബാലപാഠങ്ങൾ അഭ്യസിച്ചെങ്കിൽ നന്നായിരുന്നു. നിയമങ്ങൾ പാലിക്കുന്ന കാര്യത്തിൽ ലോകത്തിനു മാതൃകയായ ജപ്പാൻ അതുകൊണ്ടുതന്നെ കൊറോണാപ്രതിരോധത്തിലും വിജയിച്ചു നിൽക്കുന്നത് നമ്മുടെ കണ്ണു തുറപ്പിക്കേണ്ടതാണ്.

ഈ ലോകവേദനയുടെ കാലത്തും കലക്കവെള്ളത്തിൽ മീൻ പിടിക്കാനിറങ്ങിയവരുണ്ട്: സമൂഹമാദ്ധ്യമങ്ങളിൽ, അടിസ്ഥാനരഹിതമായ വിവരങ്ങൾ ആധികാരികമെന്നോണം കൈമാറി ജനങ്ങളെ വഴിതെറ്റിക്കുന്ന ചില ക്ഷുദ്രജീവികൾ!.... പാപം, പാപം എന്നു പറഞ്ഞ്, വരുന്നതെല്ലാം ദൈവശിക്ഷയാണെന്നു വരുത്തിത്തീർത്ത് തങ്ങളുടെ ബിസിനസ്സ് ഉറപ്പിക്കാൻ പരിശ്രമിക്കുന്ന ചില 'സുവിശേഷകർ'!... അവശ്യസാധനങ്ങളുടെയും ചികിത്സാ സാമഗ്രികളുടെയും ക്ഷാമവും വിലക്കയറ്റവും മുതലാക്കി പുരയ്ക്കു തീ പിടിക്കുമ്പോൾ വാഴ വെട്ടുന്ന ബുദ്ധിമാന്മാർ! പക്ഷേ ഇതിന്റെയൊക്കെ മദ്ധ്യത്തിലും സ്വന്ത ജീവൻ പണയം വച്ച് സന്നദ്ധ സേവകരായി പ്രവർത്തിക്കുന്ന ആയിരങ്ങൾ... അക്ഷരാർത്ഥത്തിൽ ജീവൻ ബലിയർപ്പിച്ച്, രോഗികളെ നോക്കുന്ന ത്യാഗസന്നദ്ധരായ ഡോക്ടർമാർ, നേഴ്സുമാർ, ആരോഗ്യ പ്രവർത്തകർ... ഇവരെല്ലാം നമ്മുടെ ആദരവും പ്രാർത്ഥനയും അർഹിക്കുന്നു.

കഷ്ടപ്പാടിൻ കാലങ്ങളിൽ ദൈവത്തിന്റെ കരുണക്കായി ഉയരങ്ങളിലേക്കു നോക്കുക നമ്മുടെ വിശ്വാസത്തിന്റെ ഭാഗമാണ്; അതു കൊറോണായിൽനിന്നും കരുണയിലേക്കുള്ള ഒരു തീർത്ഥയാത്രയാവട്ടെ. വലിയനോമ്പും ഉയിർപ്പു പെരുന്നാളും കഴിഞ്ഞുവരുന്ന ഈ കാലഘട്ടം നമുക്കും ഒരു ഉയിർത്തെഴുന്നേൽപ്പിന്റെ അനുഭവമായി മാറട്ടെ. ഈ മഹാമാരിയുടെ ബാക്കിപത്രം മനുഷ്യരാശിയുടെ ഉന്മൂലനാശം ആയിരിക്കയില്ലായെന്നും, വിനയത്തിന്റെയും സാഹോദര്യത്തിന്റെയും ദൈവഭക്തിയുടെയും ഒരു പുതുയുഗം ആയിരിക്കട്ടേയെന്നും ആശിക്കാം. ഇനിയൊരു വിപത്ത് ഉണ്ടാവരുതേ എന്നു പ്രാർത്ഥിക്കുന്നതോടൊപ്പം, ഒരു മുന്നൊരുക്കത്തിനു നാം ശ്രദ്ധിക്കണമെന്നുകൂടി ഓർമ്മിപ്പിക്കുന്നു.

◎

കവർ സ്റ്റോറി

റവ. ഷാജി തോമസ്
ചാത്തന്നൂർ



# പ്രാണനെ വീണ്ടെടുക്കാൻ പ്രാണനെ വിട്ട ക്രിസ്തു

“**യേശു** പിന്നെയും ഉറക്കെ നിലവിളിച്ചു പ്രാണനെവിട്ടു” (വി.മത്തായി 27:50)

കർത്താവിന്റെ പീഡാനുഭവങ്ങളേയും ക്രൂശ് മരണത്തേയും കുറിച്ച് ധ്യാനിച്ചുകൊണ്ടിരുന്ന ഒരു രാത്രിയിൽ മുത്താംപാക്കൽ സാധു കൊച്ചു കുഞ്ഞ് ഉപദേശിക്ക് ഉറങ്ങാൻ കഴിഞ്ഞില്ല. ഇടയാറൻമുളയിലെ തന്റെ വീടിന്റെ ഉള്ളറയിൽ ധ്യാനനിരതനായി മുട്ടിന്മേൽ നിന്നുകൊണ്ട് ഉപദേശി തീവ്രമായ ദൈവാനുഭവത്തിൽ നിറകണ്ണുകളോടെ ഇപ്രകാരം പാടി....

“തള്ളയെ പോൽ നമുക്കുള്ളോരു രക്ഷകൻ
കൊള്ളക്കാരൻ പോലെ ക്രൂശിൽ തൂങ്ങി
ഉള്ളമുരുകുന്നെൻ ചങ്കു തകരുന്നെൻ
കണ്ണു നിറയുന്നെൻ രക്ഷകനെ...”

കാൽവറിയുടെ ഉയരങ്ങളിൽ മുപ്പത്തിമൂന്നര വയസ്സിൽ നമുക്കായി യാഗമായി തീർന്ന കർത്താവിന്റെ ക്രൂശിനെ ആഴമായി ധ്യാനിക്കുന്ന ആർക്കും നിസ്സംഗരായി ജീവിക്കുവാൻ സാധിക്കുകയില്ല. അതോർക്കുമ്പോൾ എല്ലാം തകർന്ന ഹൃദയവും, ഉരുകുന്ന ചങ്കും, നിറയുന്ന കണ്ണുകളും നാമറിയാതെ നമുക്കുണ്ടായിപ്പോകും.

ലോകം കേട്ടിട്ടുള്ളതിൽവച്ച് ഏറ്റവും ഹൃദയഭേദകമായ ഒരു നിലവിളി ആയിരുന്നു ആ ദിവസം ഒമ്പതാം മണി നേരത്ത് കാൽവറിയുടെ ഉയരങ്ങളിൽ മുഴങ്ങിയത്. “ഏലി ഏലി ലമ്മാ ശബക്താനി”- എന്റെ ദൈവമേ എന്റെ ദൈവമേ നീ എന്നെ കൈവിട്ടത് എന്ത്? ക്രൂശിൽ പിടഞ്ഞു മരിക്കുന്ന ക്രിസ്തുവിന്റെ വേദന. ദൈവം പോലും കൈവിട്ടോ എന്ന് തോന്നിയ നിമിഷത്തിലെ വേദന.

**ക്രൂശ് നമ്മുടെ മുമ്പിൽ ഉയർത്തുന്ന നാല് വെല്ലുവിളികൾ:**

**1. ക്രൂശിന്റെ വഴി-വിശുദ്ധിയുടെ വഴി (Way of Cross is Way of Holiness)**

ഞാൻ വിശുദ്ധനായിരിക്കുന്നതുപോലെ നിങ്ങളും വിശുദ്ധരാകുവിൻ (ലേവ്യ.11:44)

ദൈവം വിശുദ്ധനാണ്. ഈ വിശുദ്ധിയുടെ മാതൃക യേശുവാണ്. ലോകചരിത്രത്തിൽ ഇന്നുവരെ നിരപരാധിയായ ഒരാളെ ഇത്രയും കോടതികളിൽ മാറി മാറി വിസ്തരിച്ചിട്ടില്ല. കുറ്റം ചെയ്യാത്ത ക്രിസ്തുവിനെ ഏഴ് കോടതികളിൽ മാറി മാറി വിസ്തരിച്ചു.

1. ആദ്യം ഹന്നാവിന്റെ അടുക്കൽ കെട്ടപ്പെട്ടവനായി
2. മഹാ പുരോഹിതനായ കയ്യാഫാവിന്റെ അടുക്കൽ
3. സന്നദ്രീം സംഘത്തിന്റെ നടുവിൽ
4. പീലാത്തോസിന്റെ മുമ്പിൽ
5. ഹേരോദാവിന്റെ അടുക്കൽ
6. വീണ്ടും പീലാത്തോസിന്റെ മുമ്പിൽ
7. അവസാനം ജനത്തിന്റെ കോടതിയിലും

ഏഴ് കോടതിയിൽ മാറിമാറി വിസ്തരിച്ചിട്ടും ഒരു കുറ്റവും കണ്ടുപിടിക്കാൻ കഴിയാതെവണ്ണം വിശുദ്ധനായവൻ. അവർ എല്ലാം ഒരേ സ്വരത്തിൽ പറഞ്ഞത് അവന്റെ പഠിപ്പിക്കലുകൾ ഞങ്ങൾക്ക് ഉൾക്കൊള്ളാൻ കഴിയുന്നില്ല എന്ന് മാത്രമാണ്. എന്നാൽ അതൊരു ആദരവായിരുന്നു. അഭിനന്ദനവാക്കായിരുന്നു. മുപ്പത്തിമൂന്നര വർഷം ഈ മണ്ണിലൂടെ സഞ്ചരിച്ചിട്ടും അഴുക്കു പുരളാതെ സൂക്ഷിച്ച ജീവിതം. അപവാദം ഏൽക്കാത്ത ജീവിതം. ഇവൻ എന്റെ പ്രിയപുത്രൻ എന്ന് സ്വർഗ്ഗം പ്രസാദിച്ച ജീവിതം.

കർത്താവ് നിലവിളിച്ചത് തന്റെ ശരീരത്തിലെ മുറിവുകളുടെ കാഠിന്യം കൊണ്ടല്ല. അവൻ നിലവിളിച്ചത് നമ്മുടെ ബഹുലമായ പാപങ്ങൾ ഓർത്താണ്. നമ്മുടെ പാപത്തിന്റെ നഗ്നത കാണാതിരിപ്പാനാണ് യേശു നഗ്നനായി ക്രൂശിൽ തൂക്കപ്പെട്ടത്. കേവലം മൂന്നാണികൾ ആയിരുന്നില്ല ക്രിസ്തുവിനെ ക്രൂശിനോട് ചേർത്ത് ബന്ധിച്ചത്. പിന്നെയോ മാനവരാശിയോടുള്ള അവന്റെ അടങ്ങാത്ത സ്നേഹമാണ് അവനെ ക്രൂശോട് ചേർത്ത് നിർത്തിയ ഘടകം എന്ന് പറയുന്നത്.

പ്രിയരേ, നാം ക്രിസ്തുവിന്റെ രക്തത്താൽ വിലയ്ക്ക് വാങ്ങപ്പെട്ടവരാണ്. വിലയേറിയ, വിശുദ്ധിയുള്ള, മഹത്വമുള്ള ജീവിതം നയിക്കാൻ വിളിക്കപ്പെട്ടവരാണ്, നിയോഗിക്കപ്പെട്ടവരാണ്.

## 2. ക്രൂശിന്റെ വഴി ക്ഷമയുടെ വഴി (Way of Cross is Way of Forgiveness)

എല്ലാ പീഡകളും, ശിക്ഷകളും, ആക്ഷേപങ്ങളും, ആക്രോശങ്ങളും ഏറ്റുവാങ്ങി ഭാരമേറിയ കുരിശും ചുമന്ന് കാൽവറി കയറുന്ന ക്രിസ്തുവിന്റെ ഉള്ള് നിറയെ സ്നേഹത്തിന്റെ ഭാവമാണ്. അത് ഉരുവിടാൻ അല്പം ത്രാണിയുണ്ടായപ്പോൾ ക്രൂശിൽ കിടന്ന് അവനത് ഉറക്കെ പറഞ്ഞു... "പിതാവെ ഇവർ ചെയ്യുന്നത് ഇന്നതെന്ന് അറിയായ്കകൊണ്ട് ഇവരോട് ക്ഷമിക്കേണമേ." മരണത്തിന്റെ തീവ്രമായ വേദന മുന്നിൽ നിൽക്കുമ്പോഴും തന്നെ ഉപദ്രവിച്ചവരെ ശപിക്കാതെ, അവർക്കുവേണ്ടി പിതാവിനോട് യാചിക്കുന്ന മഹത്തായ സ്നേഹം.

ക്രിസ്തുവിനോട് അവർ ചെയ്ത എത്രയോ ഭീകരമായ ക്രൂരതകളും പാപങ്ങളും ആണ് അവൻ അവരോടു ക്ഷമിച്ചത്! എന്നാൽ നമ്മുടെ ദൈനംദിനജീവിതത്തിൽ നമുക്ക് പലപ്പോഴും നിസ്സാരമായ തെറ്റുകൾ പോലും അപരനോട് ക്ഷമിക്കാൻ കഴിയാതെ പോകുന്നു.

വാക്കുകളിൽ വന്നുപോയ ചില ചെറിയ പിഴവുകൾ, ചില തെറ്റിദ്ധാരണകൾ, സമീപനങ്ങളിലെ ചില പ്രശ്നങ്ങൾ, അറിയാതെ സംഭവിച്ച ചില വീഴ്ചകൾ... നമ്മുടെ പല ബന്ധങ്ങളും ഇന്ന് മുറിഞ്ഞു പോയത് വലിയ ക്രൂരതകൾ മൂലമോ കൊടുംപാതകങ്ങൾ ചെയ്തതു കൊണ്ടോ അല്ല. ഇത്തരം നിസ്സാരമായ കാരണങ്ങൾ കൊണ്ടല്ലേ?

പൗലോസ് എഫേസ്യ സഭയോട് 2:14-ൽ പറയുന്നു, ക്രൂശിൻമേൽ വച്ച് വേർപാടിന്റെ നടുചുവർ ഇടിച്ചുകളഞ്ഞ് ശത്രുത്വം ഇല്ലാതാക്കി ഇരുപക്ഷത്തേയും ദൈവത്തോട് നിരപ്പിച്ച നിരപ്പിന്റെ അനുഭവം നമ്മിൽ യാഥാർത്ഥ്യമാകണം എന്ന്. 1 യോഹ. 2:9-11 വരെ നാം ഇങ്ങനെ വായിക്കുന്നു: സഹോദരനെ പകയ്ക്കുന്നവൻ ഇരുട്ടിൽ നടക്കുന്നു, വഴിതെറ്റി നടക്കുന്നു, മരണത്തിൽ നടക്കുന്നു, ശത്രുതയിൽ നടക്കുന്നു, നാശത്തിലേക്ക് നടക്കുന്നു.

സ്നേഹത്തിന്റെ ഭാവമായ ചുംബനം പോലും ഒറ്റുകൊടുക്കലിന്റെ അടയാളമായി ദുർവിനിയോഗം ചെയ്യപ്പെട്ടത് ക്രൂശിന്റെ വഴിയിലെ ഒരു വിരോധാഭാസമായിരുന്നു. സ്നേഹം തോറ്റുപോയ ഇടം. ക്ഷമ സാധ്യമാകാത്ത ഇടം. അനുരഞ്ജനം അസാധ്യമെന്ന് കരുതുന്ന ഇടം. ഇതെല്ലാം ഇരുട്ട് നിറയപ്പെട്ട ഇടങ്ങളാണ്.

സഹോദരന്റെ മുഖത്ത് ദൈവമുഖം കണ്ട യാക്കോബിനെപ്പോലെ, എന്നെന്നേക്കുമായി തന്നെ ഉപേക്ഷിച്ച സഹോദരങ്ങളോട് ഹൃദയപൂർവ്വം ക്ഷമിച്ച ജോസഫിനെപ്പോലെ ക്ഷമയുടെ മാർഗ്ഗത്തിൽ നമുക്കും ചരിക്കണമെങ്കിൽ കാൽവരിക്രൂശിലെ ക്രിസ്തുവിന്റെ ക്ഷമ നമുക്ക് മാതൃക ആകണം, ജീവിതചര്യ ആകണം.

## 3. ക്രൂശിന്റെ വഴി ഉത്തരവാദിത്വത്തിന്റെ വഴി (Way of Cross is Way of Responsibility)

ഭാരമുള്ള മരക്കുരിശും ചുമന്ന് യെരുശലേം തെരുവീഥിയിലൂടെ വേദനയോടെ നടന്നു നീങ്ങിയ യേശു തന്റെ പിന്നിലായി അലമുറയിട്ട് കരയുന്ന സ്ത്രീകളെ നോക്കി പറഞ്ഞു, "യരുശലേം പുത്രിമാരേ, നിങ്ങൾ എന്നെ ചൊല്ലി കരയേണ്ടാ, നിങ്ങളേയും നിങ്ങളുടെ മക്കളേയും ചൊല്ലി കരവിൻ." (ലൂക്കോസ് 23:28)

ഈ വിലാപം താൽക്കാലികമാണ്. ഇത് സന്തോഷമായി രൂപാന്തരപ്പെടുന്ന വിലാപമാണ്. ഉയിർപ്പിന്റെ മുന്നോടിയായുള്ള ജയഘോഷമാണ്. ഉയിർപ്പിലേക്കുള്ള വഴിയാണ്. എന്നാൽ നിങ്ങളുടെ ഇന്നത്തെ സന്തോഷങ്ങൾ നാളെ വിലാപമായി തീരാതിരിക്കാൻ ഹൃദയം നുറുങ്ങി നിലവിളിക്കണം. നിങ്ങൾക്ക് അവകാശമായി, പ്രതിഫലമായി ദൈവം നൽകിയ തലമുറകൾക്കുവേണ്ടി കരയണം. ഈ പരിപാവനമായ ഉത്തരവാദിത്വമാണ് യേശു യെരുശലേം പുത്രിമാരെ ഭരമേൽപ്പിച്ചത്. നമ്മെ ഭരമേൽപ്പിച്ചിരിക്കുന്നത്.

മാതൃകയുള്ള മാതാപിതാക്കൾക്കേ മാതൃകയുള്ള മക്കളെ ഉളവാക്കാൻ കഴിയൂ. വിശ്വാസം പറഞ്ഞു കൊടുക്കുന്നവരായിട്ടല്ല, വിശ്വാസം പകർന്നു കൊടുക്കുന്നവരായി നാം തീരണം.

മാധ്യമങ്ങളുടെ അമിതമായ സ്വാധീനം, സുഹൃദ്‌വലയത്തിന്റെ ശക്തമായ സമ്മർദ്ദം, മദ്യം, മയക്കുമരുന്ന് എന്നിവയുടെ അനിയന്ത്രിതമായ ലഭ്യത, അമിതമായ സ്വാതന്ത്ര്യം ഇവയെല്ലാം ഇന്നത്തെ തലമുറയെ ഗുരുതരമായി സ്വാധീനിക്കുന്നു. മാതാപിതാക്കൾക്ക് ഇതിൽ പലയിടങ്ങളിലും പ്രവേശനം ഇല്ലാതെ പോകുന്നു. അല്ലെങ്കിൽ പല കാരണങ്ങളാൽ പ്രവേശനം നിഷേധിക്കപ്പെടുന്നു. നമ്മുടെ നിസ്സഹായതയിൽ

*(ശേഷം പേജ് 22-ൽ)*

**കാൽപാടുകൾ-37**

ഫാ. ജോണി ജോർജ്
കോർ എപ്പിസ്കോപ്പാ

# കപ്പദോക്യൻ പിതാക്കന്മാർ



സഭയുടെ വിശ്വാസം കരുപ്പിടിപ്പിക്കുന്നതിൽ മുഖ്യമായ പങ്കു വഹിച്ചവരാണ് കപ്പദോക്യൻ പിതാക്കന്മാർ (Cappadocian Fathers) എന്ന പേരിൽ അറിയപ്പെടുന്ന വി. ബസേലിയോസ് (Basil the Great, 330-379), അദ്ദേഹത്തിന്റെ സഹോദരൻ ഗ്രിഗറി ഓഫ് നീസ്സ (Gregory of Nyssa, died 394), അവരുടെ ആത്മീയ സുഹൃത്ത് ഗ്രിഗറി ഓഫ് നാസിയാൻസസ് (Gregory of Nazianzus, 324-390) എന്നിവർ. മൂന്നുപേരും കപ്പദോക്യയിൽ നിന്നുള്ളവരായിരുന്നു. എല്ലാവരും ബിഷപ്പുമാർ. മൂവരും ഒരേ കാലത്ത് സഭയെ നയിച്ചവർ; ഉന്നതവിദ്യാഭ്യാസം ലഭിച്ചവരും ബുദ്ധിപരമായി വളരെ ഉയർന്നവരും. സഭ വി. ബസ്സേലിയോസിനെ വലിയ മാർ ബസ്സേലിയോസ് എന്ന് വിളിച്ച് ആദരിക്കുന്നു. അദ്ദേഹം വലിയ പണ്ഡിതനും ഭരണകർത്താവുമായിരുന്നു; നല്ല വാഗ്മിയും. ഗ്രിഗറി ഓഫ് നാസിയാൻസസ് 'Gregory The Theologian, എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്.

AD 330- ലായിരുന്നു ബസ്സേലിയോസ് കിഴക്കൻ ഏഷ്യാ മൈനറിൽപെട്ട കപ്പദോക്യയിലെ കൈസീറിയയിൽ ജനിച്ചത്. ഉന്നതകുലജാതൻ. അറിയപ്പെടുന്ന ക്രിസ്തീയകുടുംബത്തിൽ ധനാഢ്യരായ മാതാപിതാക്കളുടെ മകനായി ജനിച്ചു. കൈസീറിയായിലും കോൺസ്റ്റാന്റിനോപ്പിളിലും ആതൻസിലും ആയിരുന്നു ആദ്യകാലവിദ്യാഭ്യാസം. അതിനുശേഷം പ്രസംഗകലയിൽ കൂടുതൽ പഠനം നടത്തി. കുടുംബവകയായി പോൺടസ്സി (Pondus) ലുണ്ടായിരുന്ന വിശാലമായ എസ്റ്റേറ്റിൽ ഒരു സന്യാസിയായി (ascetic) പ്രവർത്തനം ആരംഭിച്ചു. സമയം മുഴുവൻ തന്നെയും വേദപുസ്തകപഠനത്തിനായി വിനിയോഗിച്ചു. ഒരിഗന്റെ ദൈവശാസ്ത്ര/വേദപുസ്തകങ്ങളുടെ ഒരു സമാഹാരം (Anthology of Origen's Works) ഗ്രിഗറി ഓഫ് നാസിയാൻസസുമായി ചേർന്ന് പ്രസിദ്ധീകരിച്ചു.

AD 364- ൽ അദ്ദേഹം ഒരു വൈദികനായി പട്ടമേറ്റു. 370-ൽ യൂസിബിയസ്സിന്റെ പിൻഗാമിയായി കൈസീറിയായിലെ ബിഷപ്പായി വാഴിക്കപ്പെട്ടു. സന്യാസപ്രസ്ഥാനത്തിന് ഊന്നൽ കൊടുത്തുകൊണ്ടുള്ള സഭാപ്രവർത്തനത്തിന് അദ്ദേഹം നേതൃത്വം നൽകി. ആശുപത്രികളും ആതുരാലയങ്ങളും സ്ഥാപിച്ചു. സ്വന്തപണം മുടക്കിയാണ് ഈ സ്ഥാപനങ്ങൾ പലപ്പോഴും നടത്തിയിരുന്നത്. പാവങ്ങളോടും രോഗികളോടും വളരെ കരുണയുള്ളവനായിരുന്നു. അരിയൂസിന്റെ വേദവിപരീതങ്ങൾക്കെതിരെ സന്ധിയില്ലാസമരം നടത്തിയ ആളായിരുന്നു അദ്ദേഹം. സന്യാസപ്രസ്ഥാനത്തെപ്പറ്റി അദ്ദേഹം നടത്തിയ പ്രഭാഷണങ്ങളും പ്രസിദ്ധീകരിച്ച ലേഖനങ്ങളും കിഴക്കൻ ഓർത്തഡോക്സ് സഭകളുടെ ജീവിതരീതികളെത്തന്നെ മാറ്റിമറിക്കുകയുണ്ടായി. പല സങ്കീർത്തനങ്ങൾക്കും അദ്ദേഹം വ്യാഖ്യാനങ്ങളെഴുതി. യെശയ്യാവ് 1-6 അദ്ധ്യായങ്ങൾക്ക് വിശദമായ വ്യാഖ്യാനങ്ങളും അദ്ദേഹം പ്രസിദ്ധീകരിച്ചു. വി. ത്രിത്വത്തെ മനസ്സിലാക്കാനായി ബസ്സേലിയോസ് ഉപയോഗിച്ച പദപ്രയോഗങ്ങൾ പിന്നീട് കോൺസ്റ്റാന്റിനോപ്പിളിലെ സുന്നഹദോസ് വിളിച്ചുകൂട്ടുന്നതിനും നിലവിലിരുന്ന ദൈവശാസ്ത്രസംശയങ്ങളെ ദുരീകരിക്കുന്നതിനും സഹായിച്ചു. വി. ത്രിത്വത്തിന്റെ ആളത്വത്തെ സ്പഷ്ടമാക്കാനുള്ള, ആകമാനസഭയ്ക്കാകമാനം സ്വീകാര്യമായ 'സാരാംശത്തിൽ ഒന്നായിരിക്കുന്ന' (Ousia-one substance) മൂന്ന് ആളത്വങ്ങൾ (മൂന്ന് ക്നൂമാകൾ - three persons അഥവാ hypostasis) എന്ന പ്രയോഗങ്ങൾ ഭാഷാപരമായും ദൈവശാസ്ത്രപരമായും അദ്ദേഹം നൽകിയ വലിയ സംഭാവനകളാണ്. കൈസീറിയായിൽവച്ച് 379 ജനുവരി 1-ാം തീയതി അദ്ദേഹം നിര്യാതനായി.

ഗ്രിഗറി ഓഫ് നീസ വലിയ പണ്ഡിതനും എഴുത്തുകാരനുമായിരുന്നു. അദ്ദേഹം വി. ത്രിത്വത്തെപ്പറ്റി എഴുതുന്ന ഭാഗം വളരെ ശ്രദ്ധേയമാണ്. മലയാളത്തിൽ അർത്ഥം വ്യക്തമായി പ്രതിഫലിപ്പിക്കാൻ പ്രയാസമായതുകൊണ്ട് ഇംഗ്ലീഷ് ഭാഷയിലെ ഒരു വിവർത്തനം ഇവിടെ പകർത്തുന്നു. "God's name is not known; it is wondered at........... All that the Father is, we see revealed in the Son; all that the Son's is the Father's also; for the whole Son dwells in the Father, and he has the whole Father dwellig in himself..... The Son who exists always in the Father can never be separated from him, nor can the spirit ever be divided from the Son who through the spirit works all things. He who receives the Father also receives at the same time the Son and the Spirit. There is between the three a sharing and a differentiation that are beyond words and understanding.... Using riddles, as it were, we envisage a strange and paradoxical diversity-in -unity and unity-in-diversity."

(തുടരും...)

കവിത

വറുഗീസ് കിഴക്കേമുറി



# കാൽ കഴുകൽ കർമ്മം

കന്മഷം നീക്കാൻ കാലിൽ
കരുതി തുടച്ചതോ
കാൽകഴുകൽ ക്രിയയും
കാരുണ്യസന്ദേശവും?
കേവലം ശുദ്ധിയല്ല
ആത്മശുദ്ധി തന്നെയാ
മാനവജീവിതത്തെ
മഹത്വപൂർണ്ണമാക്കാൻ;
ഗുരുവിൻ മനസ്സിലെ
ഗുരുത്വശുശ്രൂഷയാ
ശിഷ്യരിൽ കുറിച്ചത്
ചരിത്രസാക്ഷ്യമായി.
അന്യരെ ശുശ്രൂഷിപ്പാൻ
ധന്യത കണ്ടീടേണം,
അന്യരെ സ്നേഹിക്കുവാൻ
അന്യരിൽ മഹത്വവും
നമ്മിലെ വിനയവും,
അന്യരിൽ ഔന്നത്യവും
നമ്മിലെ ശിഷ്യത്വവും
ഒന്നിച്ചു വിളങ്ങുവാൻ
മാതൃക സൃഷ്ടിച്ചല്ലോ
മാളിക മുറിയിലായ്;

ഗുരുവും കർത്തനുമാം
ഗിരീശൻ പഠിപ്പിച്ചു
ശിഷ്യരിലൊഴുക്കിയ
മാനവ നന്മയെന്താ?
ഗുരുശിഷ്യനായ ശിഷ്യൻ-
ഗുരുവായിടയനായ്,
മനുഷ്യ മഹത്വത്തെ
മാനവ സമൂഹത്തിൽ
മായാത്ത ആത്മസത്യം
കുളിർമ പരത്തുവാൻ
അരയിൽ തൂവാലയും
മനസ്സിൽ മഹത്വവും
കൈകളിൽ വെള്ളവുമായ്
കാലുകൾ കഴുകിയ
കർമ്മവും ധന്യാത്മകം
ഓർമ്മയിലുയർത്തുക!
ഗുരുവാം കർത്തൻ സാക്ഷ്യം
മാനവസമൂഹത്തിൽ
മായാത്ത നന്മയെന്നും
മനസ്സിലുയർത്തീടും.

ബൈബിൾ ചിന്തകൾ - 90

പ്രൊഫ. എം.വൈ. യോഹന്നാൻ



# ക്രൂശിതന്റെ ഉണങ്ങാത്ത മുറിവുകൾ

**ക്രിസ്തുവിന്റെ മുറിവുണക്കാൻ എനിക്ക് ഒന്നേ സാധിക്കുകയുള്ളൂ; എന്റെ ഹൃദയം ഞാനിതാ ക്രിസ്തുവിന് അർപ്പണം ചെയ്യുന്നു.**

**ക്രി**സ്റ്റിനാ റൊസ്സെറ്റി മനോഹരമായ ഒരു കവിതയിൽ ഉള്ളു നിറഞ്ഞ നന്ദിയോടെ പാടുകയാണ്, തന്നെത്തന്നെ സമ്മാനമായി എനിക്കു നല്കിയ ദൈവസുതന് പ്രതിസമ്മാനമായി ഞാൻ എന്താണ് കൊടുക്കുക? "ഞാൻ എന്റെ ഹൃദയം അവിടത്തേക്ക് കൊടുക്കും" എന്ന് സുന്ദരമായ ഒരു mystic കവിതയിലൂടെ ആ അനുഗൃഹീത കവയിത്രി രേഖപ്പെടുത്തിയിരിക്കുന്നു.

What can I give Him, poor as I am?
If I were a shepherd, I would bring a lamb;
If I were a Wise Man, I would do my part;
Yet what I can give Him: I give my heart.

ക്രിസ്തുവിന്റെ ക്രൂശാരോഹണ ചിന്തകളുടെ ധ്യാനാത്മകതയിൽ നിന്നുകൊണ്ട് നമുക്കും പറയാം: ക്രിസ്തുവിന്റെ മുറിവുണക്കാൻ എനിക്ക് ഒന്നേ സാധിക്കുകയുള്ളൂ; എന്റെ ഹൃദയം ഞാനിതാ ക്രിസ്തുവിന് അർപ്പണം ചെയ്യുന്നു. തന്നെത്തന്നെ ക്രിസ്തുവിന് കൊടുത്ത കവയിത്രി 1871 മുതൽ തൈറോയ്ഡ് സംബന്ധമായ രോഗം ബാധിച്ച് രോഗാവസ്ഥയിലായിരുന്നു. 1894-ൽ ആ ജീവിതം അസ്തമിക്കുന്നതുവരെ ഉള്ളം ക്രിസ്തുവിനുവേണ്ടി തുടിച്ചുകൊണ്ടിരുന്നു.

Those Myserious Priests എന്ന പുസ്തകത്തിൽ ഫുൾട്ടൻ ഷീൻ എഴുതി: "There is never a sacrament without a sacrifice." കുരിശില്ലാതെ കൂദാശയില്ല. അതാണ് കർത്താവായ യേശുക്രിസ്തുവിന്റെ ക്രൂശുമരണംമൂലം നമുക്ക് ലഭിക്കുന്ന സ്വർഗ്ഗീയമായ വാഴ്വ്. അനുദിനം നമുക്ക് ക്രിസ്തുവിന്റെ ക്രൂശിലെ തിരുമുറിവുകളിലേക്ക് നോക്കി ആശ്വാസം പ്രാപിക്കാൻ കഴിയുമ്പോഴാണ് ക്രിസ്തീയജീവിതം ധന്യമായി തീരുന്നത്.

The Strength to Love എന്ന തന്റെ പുസ്തകത്തിൽ Martin Luther King പറയുന്നത് കാൽവരിയിലെ മരക്കുരിശ് ദൈവസ്നേഹത്തിന്റെ ദൂരദർശിനി ആണ് എന്നാണ്- "The telescope of the divine love." അനന്തമായ നീലാകാശങ്ങൾക്ക് അപ്പുറം ഉള്ളത് നാം കാണുന്നത് ദൂരദർശിനിയിലൂടെയാണ്. അതുപോലെ അനന്തമായ ദൈവീകസ്നേഹത്തിന്റെ അപാരതയിലേക്ക് നമ്മെ എത്തിക്കുന്നത് കാൽവരിയിലെ ക്രൂശിതരൂപമാണ്. അതിലൂടെ നോക്കുമ്പോൾ മാത്രമേ നമുക്ക് ദൈവസ്നേഹത്തിന്റെ അനന്തമായ അപാരത അനുഭവിക്കാൻ സാധിക്കുകയുള്ളൂ.

"നിങ്ങളിൽ ആര് എന്നെ പാപത്തെക്കുറിച്ച് ബോധം വരുത്തും" എന്നു ചോദിച്ച ക്രിസ്തു നിഷ്പാപ പൂർണ്ണനായിരുന്നു. "ഇവനിൽ ഞാൻ ഒരു കുറ്റവും കാണുന്നില്ല" എന്ന് തന്നെ ന്യായം വിസ്തരിച്ച ജഡ്ജിയായ പീലാത്തോസ് മൂന്നു പ്രാവശ്യം വിധി പറഞ്ഞു. "ഇവനിൽ ഞാൻ ഒരു കുറ്റവും കാണുന്നില്ല; നിങ്ങൾ ഇവനെകൊണ്ടുപോയി ക്രൂശിപ്പിൻ" എന്ന വിധി പീനൽ കോഡിലെ ഒരു വിരോധാഭാസമാണ് (Paradox).

ക്രൂരമായ പീഡനമാണ് കുരിശിൽ സഹിക്കുന്നത്. യഹൂദഗ്രന്ഥകാരനായ Klausner രേഖപ്പെടുത്തിയിട്ടുണ്ട്: "Crucifixion is the most terrible and cruel death which man has ever devised for taking vengeance on his fellowmen." ഏറ്റവും കഠോരവും ക്രൂരവുമായ മരണമാണ് ക്രൂശുമരണം. ക്രൂശിതൻ ദിവസങ്ങളോളം ജീവനോടെ കഴുമരത്തിൽ കിടന്നു പിടയും. വിശപ്പും ദാഹവും കലശലായി അനുഭവപ്പെടും. ശ്വാസം കിട്ടാതെ മരണവെപ്രാളം കാണിച്ച് അലമുറയിടും. ആ ശബ്ദം ദൂരെ ദൂരെ കേൾക്കും. പ്രാചീന

കാലത്തെ ഏറ്റവും കിരാതമായ മർദ്ദനമുറയാണ് ക്രൂശിതൻ അനുഭവിക്കേണ്ടത്. യാതനാഭരിതമായ ക്രൂശുമരണത്തെക്കുറിച്ച് "The Robe" എന്ന ഗ്രന്ഥത്തിൽ Lloyd C. Douglas അത്യന്തം ഹൃദയസ്പർശിയായി വിവരിച്ചിട്ടുണ്ട്.

ക്രിസ്തു ജനിക്കുന്നതിന് എഴുന്നൂറിലേറെ വർഷം മുമ്പ് യെശയ്യാ പ്രവാചകൻ രേഖപ്പെടുത്തി: "അവൻ മനുഷ്യരാൽ നിന്ദിക്കപ്പെട്ടും ത്യജിക്കപ്പെട്ടും വ്യസനപാത്രമായും രോഗം ശീലിച്ചവനായും ഇരുന്നു. അവനെ കാണുന്നവർ മുഖം മറച്ചുകളയത്തക്കവണ്ണം അവൻ നിന്ദിതനായിരുന്നു. നാം അവനെ ആദരിച്ചതുമില്ല. സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു. നമ്മുടെ വേദനകളെ അവൻ ചുമന്നു. നാമോ, ദൈവം അവനെ ശിക്ഷിച്ചും അടിച്ചും ദണ്ഡിപ്പിച്ചുമിരിക്കുന്നു എന്നു വിചാരിച്ചു. എന്നാൽ അവൻ നമ്മുടെ അതിക്രമങ്ങൾ നിമിത്തം മുറിവേറ്റും നമ്മുടെ അകൃത്യങ്ങൾ നിമിത്തം തകർന്നും ഇരിക്കുന്നു. നമ്മുടെ സമാധാനത്തിനായുള്ള ശിക്ഷ അവന്റെമേൽ ആയി. അവന്റെ അടിപ്പിണരുകളാൽ നമുക്ക് സൗഖ്യം വന്നുമിരിക്കുന്നു" (യെശ. 53:3-5).

കർത്താവായ യേശുക്രിസ്തുവിന്റെ കൂശുമരണവും ഉയിർത്തെഴുന്നേല്പും സ്വർഗ്ഗാരോഹണവും പുനരാഗമനവും ക്രിസ്തീയജീവിതത്തിന്റെ അടിത്തറയാണ്. ക്രിസ്തു ക്രൂശിന്മേൽ കിടന്നു പറയുന്ന ഏഴു തിരുമൊഴികൾ ഏതൊരു മനുഷ്യന്റെയും ഉള്ളലിയിക്കുന്നതാണ്. ക്രൂശിലെ ആദ്യത്തെ തിരുമൊഴി "പിതാവേ ഇവർ ചെയ്യുന്നത് ഇന്നത് എന്ന് അറിയായ്കകൊണ്ട് ഇവരോടു ക്ഷമിക്കേണമേ" എന്നാണ് (ലൂക്കോസ് 23:34). അത് ദിവ്യസ്നേഹത്തിന്റെ പ്രതീകമായ വചനമാണ്. ദിവ്യസ്നേഹം നല്കുന്ന പാപക്ഷമയുടെ വചനമാണ് (fogiveness); അത് എല്ലാ ലോകത്തോടുമുള്ളതാണ്, എല്ലാ ലോകത്തിനും വേണ്ടിയുള്ളതാണ്.

ക്രൂശിലെ രണ്ടാമത്തെ തിരുമൊഴി, "ഇന്നു നീ എന്നോടുകൂടെ പറുദീസയിലിരിക്കും" എന്ന് വലത്തുഭാഗത്തെ കള്ളനോട് പറയുന്ന വചനമാണ് (ലൂക്കോസ് 23:43). അനുതപിക്കുന്ന പാപിയോടുള്ള ദൈവത്തിന്റെ സ്നേഹത്തിന്റെ നിദർശനം. അതുവരെയും ക്രിസ്തുവിനെ നിന്ദിച്ചുകൊണ്ടിരുന്ന ആ കള്ളൻ, ക്രിസ്തുവിന്റെ ആ ഒന്നാമത്തെ തിരുമൊഴി കേട്ടപ്പോൾ ഞെട്ടിതിരിഞ്ഞുനോക്കി. അപ്പോഴാണവൻ ക്രിസ്തുവിനെ വ്യക്തമായി കാണുന്നത്. ഒരു നിമിഷംകൊണ്ട് അവന് മനസ്സിലായി, ഇത് സാക്ഷാൽ രക്ഷിതാവാണെന്ന്. അങ്ങനെ യേശുവിനെ ആദ്യമായി കണ്ടുമുട്ടിയപ്പോൾ ഒരു നിമിഷം നഷ്ടപ്പെടാതെ അവൻ യാചിച്ചു, "മിശിഹാ, നീ രാജത്വം പ്രാപിച്ചു വരുമ്പോൾ എന്നെക്കൂടി ഓർത്തുകൊള്ളേണമേ" എന്ന ഭാഗ്യം! അവന് നിത്യരക്ഷ കരഗതമായി. ക്രൂശിലെ രണ്ടാമത്തെ തിരുമൊഴി രക്ഷയെ (salvation) കുറിക്കുന്നു.

ക്രൂശിലെ മൂന്നാമത്തെ തിരുമൊഴി ദൈവീക വാത്സല്യമാണ് (affection). അനാഥയായി പോകുന്ന അമ്മയോട് പറയുന്ന വാക്ക്, "സ്ത്രീയേ ഇതാ നിന്റെ മകൻ". വേദനയുടെ പ്രതീകമായി വിതുമ്പിക്കൊണ്ട് നില്ക്കുന്ന ശിഷ്യനോട് പറയുന്നു, "ഇതാ നിന്റെ അമ്മ." (യോഹന്നാൻ 19:26,27)

നാലാമത്തെ തിരുമൊഴി ഭയാനകമായ വേദനയിൽ (anguish) നിന്ന് ഉരുത്തിരിഞ്ഞുവന്നതാണ്. "എന്റെ ദൈവമേ, എന്റെ ദൈവമേ, നീ എന്നെ കൈവിട്ടതെന്ത്?" (മത്തായി 27:46) ഭയാനകമായ കൂരിരുട്ടിന്റെ മധ്യത്തിൽനിന്ന് എല്ലാ പിടിയും വിട്ട് വേദനയോടെ ഉച്ചരിക്കുന്ന വാക്കുകൾ.

അഞ്ചാമത്തെ തിരുമൊഴി അസഹ്യമായ യാതനയേറ്റു (suffering) പിടഞ്ഞുകൊണ്ട് പറയുന്നതാണ്: "എനിക്കു ദാഹിക്കുന്നു" (യോഹ. 19:28). വെള്ളത്തിനു വേണ്ടിയുള്ള ദാഹമായിരുന്നില്ല അത്; മനുഷ്യജാതിക്കുവേണ്ടിയുള്ള ദാഹമായിരുന്നു, മനുഷ്യന്റെ വീണ്ടെടുപ്പിനു വേണ്ടിയുള്ള ദാഹമായിരുന്നു, വേദനയിൽ പിടയുന്ന ജനകോടികളുടെ മോചനത്തിനു വേണ്ടിയുള്ള ദാഹമായിരുന്നു.

ആറാമത്തെ തിരുമൊഴി വിജയത്തിന്റെ കാഹളനാദമായിരുന്നു: "It is finished" "നിവൃത്തിയായി" (യോഹ 19:30). മനുഷ്യജാതിയുടെ രക്ഷയ്ക്കുവേണ്ടിയുള്ള സകല ദൈവീക പദ്ധതികളും പൂർത്തീകരിച്ചു എന്ന വിജയാഹ്ലാദം (victory).

ഏഴാമത്തെ തിരുമൊഴി സമ്പൂർണ്ണ സംതൃപ്തിയാണ് (contentment): "പിതാവേ, ഞാനെന്റെ ആത്മാവിനെ തൃക്കയ്യിൽ ഏല്പിക്കുന്നു" (ലൂക്കോസ് 23:46). ക്രൂശിതനായ ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങൾ ധ്യാനിക്കുന്നത് നമ്മുടെ ആത്മാവിന് അത്യന്തം ശ്രേയസ്കരമാണ്. അനുഗ്രഹീതമായ ആ അനുഭവം കൈവരിക്കുവാൻ അനുവാചകർക്ക് ഏവർക്കും സാധിക്കട്ടെ എന്നു ഞാൻ ആശംസിക്കുന്നു. ◎

യുവലോകം-62

ഫാ. തോംസൺ റോബി

# ഉത്ഥാനം നൽകുന്ന ആത്മീയ സന്ദേശം





ഈസ്റ്റർ ഒരിക്കൽക്കൂടി സമാഗതമായിരിക്കുന്നു. മനുഷ്യജീവിതത്തിന് പുതിയ അർത്ഥവും മാനവും നല്കിയ ക്രിസ്തുനാഥന്റെ മരണവും ഉത്ഥാനവും വലിയ ഒരു സന്ദേശമാണ് നല്കുന്നത്. നാം ജീവിതത്തിന്റെ മൂല്യത്തെ തിരിച്ചറിയുന്ന സന്ദർഭമാണിത്. ആഗോളമാന്ദ്യത്തിന്റെയും കൊറോണ എന്ന മഹാവ്യാധിയുടെയും മദ്ധ്യത്തിൽ മനുഷ്യൻ എത്രയോ നിസ്സഹായനാണ് എന്നു നാം തിരിച്ചറിയുന്നു. നമുക്ക് ശാന്തിയും സമാധാനവും നഷ്ടപ്പെട്ടിരിക്കുന്നു.

അശാന്തിയുടെ നടുവിൽ സമാധാനത്തിന്റെ സന്ദേശമാണ് ഈസ്റ്റർ നല്കുന്നത്. ഉത്ഥിതനായ ക്രിസ്തു നല്കുന്ന സന്ദേശം "നിങ്ങൾക്ക് സമാധാനം" എന്നാണ്. ഒഴിഞ്ഞ കല്ലറയും അവനെ പൊതിഞ്ഞ തുണിയും ആദ്യം ശിഷ്യന്മാരിൽ ദുഃഖവും പ്രയാസവും ഉണ്ടാക്കിയെങ്കിൽ, ക്രിസ്തുവിന്റെ ഉത്ഥാനമഹത്വം തിരിച്ചറിഞ്ഞപ്പോൾ അത് സമാധാനത്തിന്റെയും പ്രത്യാശയുടെയും അനുഭവമായി മാറി. അശാന്തിയുടെ നടുവിൽ സമാധാനം.

വെന്തു വെണ്ണീറായ ഒരു കാട്ടിൽ നിന്ന് ചിറകു കരിഞ്ഞ തള്ളപ്പക്ഷി തന്റെ കുഞ്ഞുങ്ങളെ രക്ഷിക്കുന്ന ചിത്രം നാം മറന്നിട്ടുണ്ടാവില്ല. തള്ളപ്പക്ഷി ആ പ്രതിസന്ധിയെ അതിജീവിച്ച് കുഞ്ഞുങ്ങളെ രക്ഷിക്കുന്നതുപോലെ നാമും പ്രതിസന്ധികളെ അതിജീവിച്ച് സമാധാനം നേടുന്നവരാകണം.

ക്രിസ്തു വ്യത്യസ്ത അനുഭവങ്ങളിൽക്കൂടെ കടന്ന് മരണത്തെ സ്വീകരിച്ച് ഉയിർത്തെഴുന്നേറ്റ് ലോകത്തിനു സമാധാനവും ശാന്തിയും പ്രത്യാശയും നല്കിയത് നമ്മുടെ ഈസ്റ്റർ അനുഭവമായി മാറണം.

ഈസ്റ്ററിന്റെ മറ്റൊരു സന്ദേശം, ക്രിസ്തു പ്രസംഗിച്ചതും പ്രവർത്തിച്ചതുമെല്ലാം സത്യമായിരുന്നു എന്നതാണ്.

ധർമ്മസ്ഥാപനത്തിനായി ഭഗവാൻ അവതരിക്കും എന്ന് ഹിന്ദുമതവിശ്വാസത്തിൽ പറയുന്നതുപോലെ അധർമ്മത്തിൽ മുഴുകിയ ജനതയെ വീണ്ടെടുക്കുവാൻ ക്രിസ്തുനാഥൻ വന്നു എന്നത് ലോകം തിരിച്ചറിഞ്ഞത് പുനരുത്ഥാനത്തിലൂടെയാണ്. ക്രിസ്തുവിന്റെ ഉയിർപ്പ് ആദിമക്രിസ്ത്യാനികളെ വളരെ സ്വാധീനിച്ചു. ഇതാണ് ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനം. 'ക്രിസ്തു ഉയിർത്തെഴുന്നേറ്റിരിക്കുന്നു' എന്ന് കബറിടത്തിലെത്തിയ സ്ത്രീകളോട് ദൈവദൂതൻ പറയുന്ന ആ വചനം ഇന്നും നമ്മുടെ ആത്മീയജീവിതത്തിന്റെ പ്രചോദനമാണ്. ആ ശക്തമായ സന്ദേശം ഇന്നും നമ്മിൽ മാറ്റൊലിക്കൊള്ളുന്നത് ഈസ്റ്ററിന്റെ വലിയ അനുഭവമാണ്.

ഈസ്റ്റർ ഒരു വലിയ വാഗ്ദത്തത്തിന്റെ പൂർത്തീകരണമാണ്. ആദിമാതാപിതാക്കളായ ആദമും ഹവ്വായും പാപം ചെയ്ത് ദൈവതേജസ്സ് നഷ്ടപ്പെടുത്തിയപ്പോൾ അതിൽനിന്ന് മനുഷ്യനെ രക്ഷിക്കുവാൻ സ്ത്രീയുടെ സന്തതി വരും എന്ന പ്രവചനത്തിലെ വാഗ്ദത്തം ഈസ്റ്ററിൽ നിറവേറുകയാണ്. തന്റെ ജീവനെ നല്കി മരണം അനുഭവിച്ച്, മൂന്നാംനാൾ ഉയിർത്ത ക്രിസ്തുനാഥന്റെ ഉത്ഥാനപ്പെരുനാൾ ആ വലിയ വാഗ്ദത്തത്തിന്റെ പൂർത്തീകരണ

മാണ്. പിതാവിന്റെ ഭവനത്തിൽ നമ്മേയും ചേർക്കുവാൻ പുത്രൻതമ്പുരാൻ ഉത്ഥാനം ചെയ്തു എന്നത് നമ്മുടെ പ്രത്യാശയുടെ നങ്കൂരമാണ്. ഈസ്റ്ററിന്റെ ഈ വലിയ അനുഭവത്തിനായി നമ്മെത്തന്നെ ഒരുക്കുവാനുള്ള സന്ദർഭമാണ് പുനരുത്ഥാനചിന്തകൾ നമുക്കു നല്കുന്നത്.

ഈസ്റ്റർ സ്ഥിരതയുടെ സന്ദേശമാണ്. അസ്ഥിരമായ ഈ ലോകത്തിൽ ക്രിസ്തുവിന്റെ ഉയിർപ്പ് സ്ഥിരതയുടെ അനുഭവം നൽകുന്നു. ഒഴിഞ്ഞ കല്ലറയിൽ അവർ സൂക്ഷ്മപരിശോധന നടത്തി. ക്രിസ്തുവിന്റെ ശരീരത്തിൽ പൊതിഞ്ഞിരുന്ന തുണി അവിടെയുണ്ട്; യേശു ജീവിച്ചിരിക്കുന്നു എന്ന് ശിഷ്യന്മാർക്കു ബോധ്യമായി. ഈ ബോധ്യത്തിന്റെ നിത്യമായ അനുഭവമാണ് ഈസ്റ്റർ. പലതും മാറിവരും. പല ധാരണകളും ചിന്തകളും മാറി മറിയും. എന്നാൽ ക്രിസ്തുവിന്റെ ഉയിർപ്പും തുടർന്നുള്ള സംഭവങ്ങളും എന്നും നിലനില്ക്കുന്ന സത്യമാണ്. “ആകാശവും ഭൂമിയും മാറ്റപ്പെടും. പക്ഷെ അവന്റെ വചനവും ന്യായപ്രമാണവും സ്ഥിരമായി നിലനില്ക്കും.” എന്ന് വേദപുസ്തകം പഠിപ്പിക്കുന്നു.

ഈസ്റ്റർ വ്യക്തിഗതമായ ഒരു സന്ദേശമാണ്. ശൂന്യമായ കല്ലറ, കർത്താവിന്റെ ശക്തിയും മഹത്വവും നമ്മെ മനസ്സിലാക്കുന്നു. യോഹന്നാനും പത്രോസും ഓടി കബറിങ്കൽ എത്തി. ശൂന്യമായ കല്ലറ കണ്ട് ക്രിസ്തുവിന്റെ ഉത്ഥാനത്തെ വ്യക്തിപരമായി തിരിച്ചറിഞ്ഞു. തോമസും വ്യക്തിഗതമായ തിരിച്ചറിവിലൂടെയാണ് അത് വിശ്വസിച്ചത്. ഈ വ്യക്തിഗതമായ തിരിച്ചറിവും വിശ്വാസവും ആണ് ഉത്ഥാനത്തിന്റെ സന്ദേശവും അന്തസ്സത്തയും. ഇതു നമുക്കും അനുഭവമാക്കിത്തീർക്കണം. നമുക്കായി കർത്താവ് കാൽവരിയിൽ യാഗമായി എന്നും ആ യാഗത്താൽ നമ്മെ വീണ്ടെടുത്തു എന്നുമുള്ള തിരിച്ചറിവ് നമ്മെ ക്രിസ്തുവിനോട് കൂടുതൽ അടുപ്പിക്കും.

ഈസ്റ്റർ നൽകുന്ന സമാധാനത്തിന്റെയും സന്തോഷത്തിന്റെയും സന്ദേശം നാം സ്വീകരിച്ച് നമ്മുടെ കുറവുകളെ പരിഹരിക്കുവാനും മുന്നേറുവാനും ശ്രമിക്കാം. നമ്മുടെ പാതകളെ ക്രമപ്പെടുത്തുവാൻ ഈ പെരുന്നാൾ നമ്മെ ശക്തരാക്കട്ടെ. നമ്മുടെ ഹൃദയങ്ങളിൽ ഒരു പുതുനാമ്പ് തളിരിടട്ടെ. ഉയിർപ്പിന്റെ മാധുര്യം നുകരട്ടെ. ക്രിസ്തുവിനോടുകൂടെ ഉയിർക്കപ്പെടുവാൻ ഇടയാകട്ടെ. പാപത്തിന്റെ ബന്ധനങ്ങൾ അഴിഞ്ഞ് സ്വാതന്ത്ര്യത്തിന്റെ അനുഭവം ഉണ്ടാകട്ടെ. “ക്രിസ്തു ഉയിർത്തെഴുന്നേറ്റിരിക്കുന്നു” എന്ന വലിയ ആശയം നമുക്ക് വിശ്വസിക്കാം, ഉദ്ഘോഷിക്കാം. കോവിഡ്-19, പക്ഷിപ്പനി മുതലായ മഹാവിപത്തുകളിൽനിന്ന് നിന്റെ സൃഷ്ടിയെ കാത്തുകൊള്ളണമേയെന്ന് നമുക്ക് അപേക്ഷിക്കാം. ഈസ്റ്റർ നല്കുന്ന സമാധാനത്തിന്റെയും സ്ഥിരതയുടെയും വിജയത്തിന്റെയും ജീവന്റെയും വാഗ്ദാനം നമ്മുടെ വ്യക്തിഗതമായ അനുഭവമാക്കി മാറ്റാം.

**എല്ലാവർക്കും ഈസ്റ്റർ ആശംസകൾ നേരുന്നു.**

# EASTER – VICTORY OVER DEATH

Sabu George, Kadammanitta

The Messiah the Sinless is still alive!
The Warrior of Love has conquered death!
Promising resurrection for all souls upon earth:
Death is not the end, but another beginning!!
No tomb could hold Him, the Son of Man;
The risen Christ is rejuvenating Truth and Life!!
Death's silence broken by Life's enchanting song:
The future of mankind lies in Christ's resurrection!!
The fear of death needn't haunt anyone on earth
The Saviour has accomplished the undefeatable feat!
The incredible incarnation has achieved a marvellous victory!!
The sting of death is now a thing of the past.



ഓശാന

ഡോ. മിനി ആലീസ്



# സരളപാഠങ്ങളുടെ നാഥൻ



ജീവിതത്തിലെ അത്യുജ്ജ്വലമായ ഒരു വരവേല്പിൽ നമ്മളാരെയൊക്കെയാവും പങ്കാളികളാക്കുക? വെളുത്ത കുതിരപ്പുറത്തേറി വരുന്ന വീരയോദ്ധാക്കളും ആനപ്പുറത്തേറി പ്രൗഢവീഥിയിലൂടെ ആനയിക്കപ്പെടുന്ന അധികാരവർഗ്ഗവുമൊക്കെയാണ് വരവേല്ക്കലുകളെക്കുറിച്ചുള്ള നമ്മുടെ ആലോചനകളിലേക്കു കടന്നുവരിക. നാലു കുതിരകളെ പൂട്ടിയ അലങ്കരിച്ച രഥമാകാം രാജാക്കന്മാർ ഘോഷയാത്രയ്ക്കായി ഉപയോഗിക്കുക. പുതിയ കാലത്ത് അത് മോടി കൂടിയ കാറുകളോ സ്വകാര്യവിമാനങ്ങളോ ഒക്കെയാവാം. നേതൃത്വത്തെയും അധികാരത്തെയും സമ്പത്തും ആർഭാടവുമായി കൂട്ടിച്ചേർത്താണ് പുതുകാലം നിർവചിക്കുന്നത്. തിരുവണ്ണാമലയിലെ രമണാശ്രമത്തിലെ കൗപീനധാരിയായ രമണ മഹർഷിയുടെ ചിത്രത്തിനു മുമ്പിൽ നമ്രശിരസ്കനായി നിൽക്കുന്ന പ്രശസ്ത സംഗീതജ്ഞനായ ഇളയരാജയെ കണ്ടപ്പോൾ വ്യത്യസ്തമായൊരു ജീവിതവീക്ഷണമാണ് അനാവൃതമായത്. ലോകം എല്ലാക്കാലത്തും സാമാന്യത്തിൽനിന്നു വ്യത്യസ്തമായി, ലാളിത്യം നിറഞ്ഞ ജീവിതം ആവിഷ്കരിച്ച ഗുരുക്കന്മാരുടെ മാർഗ്ഗത്തെ തിരിച്ചറിഞ്ഞിട്ടുണ്ട്. ജീവിതത്തിലുടനീളം സരളതയെ ഹൃദയത്തിലേറ്റിയ പ്രിയഗുരുവാണ് യേശുനാഥൻ.

ഗലീലക്കടലിന്റെ പ്രാന്തപ്രദേശങ്ങളിലൂടെ നിരന്തരം കാൽനടയായി ശിഷ്യന്മാരോടൊപ്പം സഞ്ചരിച്ചുകൊണ്ടാണ് യേശു തന്റെ ആലോചനാനിർഭരമായ പ്രഭാഷണങ്ങളിലൂടെ ജനഹൃദയം കവർന്നത്. ഗഹനമായ ജീവിത തത്വങ്ങൾ ആവിഷ്കരിക്കുവാൻ അദ്ദേഹം സരളോപമകളെയാണ് സ്വീകരിച്ചത്. പുളിമാവും കടുകുമണിയും മുന്തിരിക്കൃഷിയും വിതയും കൊയ്ത്തും അത്തിമരവും വിളക്കും നാണയവുമൊക്കെ അനുദിനജീവിതത്തിൽ നിന്നു സ്വീകരിച്ച ചിരപരിചിത ചിത്രങ്ങളായിരുന്നു. സരളതയിലൂടെ ആവിഷ്കരിക്കാവുന്ന ഗഹനതകളെ ദ്യോതിപ്പിക്കുന്ന പാഠങ്ങളായിരുന്നു ഈ സദ്വർത്തമാനങ്ങളിൽ നിറഞ്ഞുനിന്നിരുന്നത്.

യേശുവിന്റെ ജീവിതത്തിലെ ഏറ്റവും ആഘോഷം നിറഞ്ഞ വരവേല്പിനു സാക്ഷ്യം വഹിക്കുന്ന ദിനമാണ് ഓശാനപ്പെരുന്നാൾ. വി. മത്തായി, മർക്കോസ്, യോഹന്നാൻ എന്നീ സുവിശേഷങ്ങളിലെല്ലാം യേശുവിന്റെ യരുശലേമിലേക്കുള്ള രാജകീയപ്രവേശമായിട്ടാണ് ഈ സന്ദർഭത്തെ ആവിഷ്കരിച്ചിരിക്കുന്നത്. പിറവി മുതൽ ഉയിർപ്പുവരെയുള്ള യേശുവിന്റെ ജീവിതത്തിലെ എല്ലാ ഘട്ടങ്ങളിലും സൂക്ഷിച്ച സരളതയുടെ ഏറ്റവും ആഴമുള്ള ഭാവം ഈ രാജകീയപ്രവേശത്തിലുണ്ട്. അത്തിമരങ്ങളുടെ വീടെന്ന് അറിയപ്പെടുന്ന ഒലിവുമലയുടെ ബേഥ്ഫേഗെ വരെ യേശു കാൽനടയായി യാത്ര ചെയ്യുന്നു. അവിടെ നിന്നാണ് ബഥാനി

എന്ന ഗ്രാമത്തിലേക്ക് ശിഷ്യന്മാരെ അയച്ച് കഴുതക്കുട്ടിയെ കൊണ്ടുവരുന്നത്. യെരുശലേമിലേക്ക് തിരുനാളാഘോഷത്തിനെത്തിയ ജനാവലി യേശുവിന്റെ രാജകീയപ്രവേശത്തെ ആഘോഷപൂർവ്വം സ്വീകരിക്കുന്നു. രാജാക്കന്മാരുടെ എഴുന്നള്ളത്തിനു പരവതാനി വിരിക്കുന്ന ഓർമ്മയിൽ അവർ വഴിയിൽ തങ്ങളുടെ വസ്ത്രങ്ങൾ വിരിക്കുന്നു. കഴുതക്കുട്ടിയുടെ പുറത്തും വസ്ത്രങ്ങൾ വിരിച്ചൊരുക്കുന്നു. കുരുത്തോലകളും മരച്ചില്ലകളും ഉയർത്തി ഹോശാനവിളിക്കുന്നു. ഈ ജനാവലിക്കും ആർപ്പുവിളികൾക്കുമിടയിലെ രാജകീയപ്രവേശനത്തിന് യേശു കഴുതക്കുട്ടിയെയാണ് വാഹനമായി സ്വീകരിച്ചത്. വി. മത്തായിയുടെ സുവിശേഷത്തിൽ മാത്രം പെൺകഴുതയേയും കുട്ടിയേയും എന്നു കാണുന്നു. കഴുതക്കുട്ടി അമ്മയോടു ചേർന്നിരിക്കാൻ ഇഷ്ടപ്പെടുമെന്ന് യേശു തിരിച്ചറിഞ്ഞിരുന്നു. പെൺകഴുത ക്ഷീണിതയാകുമ്പോൾ കഴുതക്കുട്ടിയുടെ പുറത്തു കയറുന്നതിലൂടെ ആ എളിയ മൃഗത്തിന്റെ തളർച്ചയ്ക്കൊരു പരിഹാരവുമാകും. ജീവിതത്തിലെ ഏറ്റവും ആഘോഷപൂർണ്ണമായ വരവേല്പിലും എളിയതിനെ ചാരെ ചേർക്കുവാൻ യേശുവിനു സാധിച്ചു. കൊറോണക്കാലത്തു കടന്നുവന്ന ഈ ഓശാനപ്പെരുന്നാൾ ലാളിത്യത്തിന്റെ പാഠമാണ് നമുക്കു പകരുന്നത്. നമ്മൾ വാങ്ങിച്ചുകൂട്ടിയ ഉപഭോഗവസ്തുക്കൾ, ഉല്ലാസങ്ങൾ, ആഘോഷങ്ങൾ ഇവയൊക്കെ നമുക്ക് ഉപേക്ഷിക്കുവാൻ സാധിക്കുന്നവയായിരുന്നുവെന്ന് ഈ ലോക്ഡൗൺ കാലം നമ്മളെ ഓർമ്മിപ്പിക്കുന്നു.

ഹോഷി, അന്നാ എന്നീ എബ്രായപദങ്ങളുടെ ചേർച്ചയിലൂടെയാണ് ഹോശന്നാ എന്ന വാക്കുണ്ടായത്. 'ഇപ്പോൾ രക്ഷിക്കേണമേ' എന്നാണ് അർത്ഥം. യെരുശലേമിലേയ്ക്ക് തിരുനാളിനായെത്തിയ തീർത്ഥാടകസംഘവും ശിഷ്യന്മാരും അനുഗാമികളും ചേർന്ന ജനഗണം 'ദാവീദുപുത്രനു ഹോശാനാ, കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ, അത്യുന്നതങ്ങളിൽ ഹോശന്നാ' എന്ന് ആർത്തുവിളിച്ചുകൊണ്ടിരുന്നു മനുഷ്യശക്തിയുടെ പരിമിതിയെ തിരിച്ചറിയുന്ന ഈ പകർച്ചവ്യാധിക്കാലത്ത് 'ഹോശന്നാ' എന്ന വാക്ക് വളരെയധികം പ്രസക്തമാണ്. സമ്പത്തും അധികാരവും പ്രാമാണ്യവും പദവിയുമൊക്കെ അപ്രസക്തമാണെന്നറിയുന്ന ഈ ഓശാന കാലത്ത് 'കർത്താവേ രക്ഷിക്കേണമേ' എന്ന് ഒരോ നിമിഷവും ഉച്ചരിക്കുവാൻ നമുക്കു സാധിക്കണം.

ശിഷ്യന്മാർ കഴുതയെ അഴിക്കുമ്പോൾ ആരെങ്കിലും എന്തെങ്കിലും പറഞ്ഞാൽ കർത്താവിന് ഇവയെക്കൊണ്ട് ആവശ്യമുണ്ട് എന്നു പറയുവാൻ നിർദ്ദേശിക്കുന്നു. ദൈവത്തിന് നമ്മളെ ആവശ്യമാകുന്ന അവസരത്തിൽ നമ്മുടെ എളിയ അവസ്ഥ അപ്രസക്തമാകുന്നു. നമ്മുടെ നിസ്സാരതകളെ അറിഞ്ഞുകൊണ്ടുതന്നെ ദൈവം നമ്മെ തന്റെ ആവശ്യത്തിനായി സ്വീകരിക്കുന്നു. യേശുക്രിസ്തുവിനെ നമ്മുടെ അനുദിനകർത്തവ്യങ്ങളിലേക്ക് ചേർക്കുമ്പോൾ അദ്ദേഹം സഞ്ചരിച്ച കഴുതക്കുട്ടിയെപ്പോലെ നമ്മൾ മഹത്വമുള്ളവരായി മാറുന്നു. ഞാൻ ദൈവത്തിന്റെ കൈവശമുള്ള കുറ്റിപ്പെൻസിലാണെന്ന മദർ തെരേസയുടെ വാക്കുകൾ ഈ സന്ദർഭത്തിൽ സ്മരിക്കാം. നമ്മുടെ പരിമിതികളെ അപ്രധാനമായി കാണുന്ന നമ്മുടെ നാഥന് നമ്മളെ ഓരോരുത്തരേയും ആവശ്യമുണ്ടെന്ന് ഈ ഓശാനക്കാലം ഓർമ്മിപ്പിക്കുന്നു.

ഒരു രസകരമായ കഴുതക്കഥയിലൂടെ അവസാനിപ്പിക്കട്ടെ. സഹ്യാദ്രിയുടെ കാവല്ക്കാരൻ എന്നറിയപ്പെടുന്ന മാധവ് ഗാഡ്ഗിലിനു പ്രിയപ്പെട്ട മൃഗമാണ് കഴുത എന്നതിന് പിന്നിലൊരു ജീവിതകഥയുണ്ട്. ഗാഡ്ഗിലിന്റെ മുത്തശ്ശിയുടെ ആറു മക്കൾ നന്നേ ചെറുപ്പത്തിൽ മരിച്ചുപോയതിനുശേഷം ജനിച്ച കുട്ടിയാണ് ഗാഡ്ഗിലിന്റെ അമ്മ. ഏഴാമത്തെ കുഞ്ഞിന്റെ ജനനത്തിനു മുമ്പേ വൈദ്യൻ അമ്മയുടെ മുലപ്പാൽ കുഞ്ഞുങ്ങൾക്കു യോജിക്കാത്തതു കൊണ്ടാണ് മരണം സംഭവിക്കുന്നതെന്നു പ്രസ്താവിച്ചു. പ്രതിവിധിയായി ഇനിയുണ്ടാകുന്ന കുഞ്ഞിന് കഴുതപ്പാൽ നൽകണമെന്ന് പറയുകയും ചെയ്തു. കഴുതപ്പാൽ നൽകി ജീവൻ രക്ഷപ്പെടുത്തിയ മകളുടെ മകനാണ് മാധവ് ഗാഡ്ഗിൽ. ഈ ലോകത്തിൽ നിസ്സാരതയുടെ മുഖമുദ്ര ഒന്നിനും ചാർത്തുവാനോ, തള്ളിക്കളയുവാനോ സാധിക്കുകയില്ല എന്ന പാഠമാണ് ഈ ജീവിതകഥയുടെ സന്ദേശം. സരളതയുടെ ആഴമാണ് ഓശാന നൽകുന്ന ജീവിതപാഠം.

◎

ഇതൾ - 9

ഫാ. നോബിൻ ഫിലിപ്പ്



# ലോക്ഡൗൺ പാഠങ്ങൾ



**ജീ**വിതത്തിലെ എല്ലാ പ്രവർത്തനങ്ങളും സമൃദ്ധമാകുന്നത് വിശ്രമത്തിലൂടെയാണ്. ഗോൾഫ് മുതൽ ബോക്സിംഗ് വരെയുള്ള എല്ലാ കളികളിലും ഇടവേളകൾ നൽകാറുണ്ട്. വിശ്രമിക്കാനും തങ്ങളെത്തന്നെ നവീകരിക്കാനും നവോന്മേഷമാർജ്ജിക്കാനുമാണിത്. മഹത്തായ സൃഷ്ടികർത്താക്കളും കണ്ടുപിടുത്തക്കാരുമൊക്കെ ഇത്തരത്തിലുള്ള ഇടവേളകളെ തങ്ങളുടെ അബോധമനസ്സിലെ സർഗ്ഗസിദ്ധിയെ പുനരുജ്ജീവിപ്പിക്കുവാനുള്ള അവസരങ്ങളായി കണ്ടിട്ടുണ്ട്. തോമസ് എഡിസണും ആൽബർട്ട് ഐൻസ്ററീനും തങ്ങളുടെ പരീക്ഷണങ്ങൾക്കിടെ ചെറിയ മയക്കങ്ങളിലേർപ്പെടുമായിരുന്നു. അതിനുശേഷം ശക്തമായ ഉൾവിളിയും പ്രചോദനവുമായി അവർ കടന്നുവന്നിരുന്നത്രേ. ആകാശവും ഭൂമിയും ആറുദിനംകൊണ്ട് സൃഷ്ടിച്ചശേഷം ഏഴാം നാൾ ദൈവം വിശ്രമിച്ചുവെന്ന് വിശുദ്ധ വേദപുസ്തകം സാക്ഷിക്കുന്നു.

നാം നേരിടുന്ന പ്രതിസന്ധിയെ മറികടക്കാൻ നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന ഈ ലോക്ഡൗൺ ദിനങ്ങൾ വിരസതയിലേക്ക് നമ്മെ തള്ളിയിടാൻ വളരെ സാദ്ധ്യതയുണ്ട്. എന്നാൽ മറ്റൊരു രീതിയിൽ ഇന്ന് നമുക്ക് ഇങ്ങനെയൊരു മാറ്റം പ്രയോജനം ചെയ്യും. അടുത്തിടെ കണ്ട ഒരു കമന്റ് ഇപ്രകാരമാണ്: “ഞാൻ എന്റെ വീട്ടിലിരുന്നു, എല്ലാവരുമായി സംസാരിച്ചു. ഞാൻ വിചാരിച്ചതുപോലെയല്ല, എല്ലാവരും നല്ലവരാണ്.” സാങ്കേതികവിദ്യകളുടെ അതിപ്രസരം വീടുകളിലെ ബന്ധങ്ങളിൽ കുറവല്ലാത്ത ഒരു വിടവ് സൃഷ്ടിച്ചിരിക്കുന്നു. ആ വിടവ് നികത്താൻ നമുക്ക് ഈ സമയം ഉപയോഗിക്കാം. നിങ്ങളുടെ വൃദ്ധരായ മാതാപിതാക്കളുടെ കൂടെ കുറച്ചുനേരം ഇരിക്കൂ, അവർ പറയുന്നത് കേൾക്കൂ. നിങ്ങളുടെ ജീവിതപങ്കാളിയെ സഹായിക്കൂ. നിങ്ങളുടെ മക്കളെ ഒന്ന് ശ്രദ്ധിക്കൂ, അവരുടെ ഓർമ്മയിൽ സൂക്ഷിക്കാൻ എന്തെങ്കിലും നല്ല സന്ദർഭങ്ങളെ സൃഷ്ടിക്കൂ. ദേവാലയങ്ങൾ പൂട്ടിയിട്ടിരിക്കുന്നു. എന്റെ ചിന്ത ഒരു നിരാശയല്ല, കാരണം ഈ സമയത്ത് നിങ്ങളുടെ ഭവനം ദേവാലയം ആയി രൂപാന്തരപ്പെടട്ടെ. നമുക്കെല്ലാവർക്കും പരസ്പരം പ്രാർത്ഥനയിൽ ഓർക്കാം; നിശ്ചയമായും നമുക്ക് ഈ പ്രതിസന്ധിയെ അതിജീവിക്കാം.

◎

ഉയിർപ്പു ചിന്തകൾ

കുഞ്ഞുമോൻ വാരിക്കാട്ട്



# പ്രത്യാശയുടെ പെരുന്നാൾ



**ക്രൈസ്തവ** വിശ്വാസികൾക്ക് പ്രത്യാശയുടെയും സന്തോഷത്തിന്റെയും അനുഭവം പകർന്നുകൊടുക്കുന്ന യേശുക്രിസ്തുവിന്റെ ഉയിർപ്പു പെരുന്നാൾ ഒരിക്കൽക്കൂടി വന്നണഞ്ഞിരിക്കുന്നു. ഉത്ഥിതനായ കർത്താവ് നൽകുന്ന സമാധാനം ലോകം മുഴുവൻ നിറയുകയും പ്രത്യാശയുടെ ഫലങ്ങൾ പുറപ്പെടുവിക്കുന്നതിൽ സഹായകമാകുകയും വേണം.

ഉയിർപ്പു പെരുന്നാളിനു മുന്നോടിയായി ക്രൈസ്തവർ വലിയ നോമ്പ് ആചരിക്കുന്നു. കർത്താവും രക്ഷകനുമായ യേശുക്രിസ്തുവിന്റെ ജീവിതത്തിന്റെയും സഹനത്തിന്റെയും മരണത്തിന്റെയും ഫലമാണ് ഉയിർപ്പ് അഥവാ പുനരുത്ഥാനം. ഓശാനഞായറാഴ്ച മുതൽ ഉള്ള ആഴ്ചയെ കഷ്ടാനുഭവ ആഴ്ചയായി അഥവാ ഹാശാ ആഴ്ചയായി വിശേഷിപ്പിക്കുന്നു.

ഈ വലിയ ആഴ്ചയിൽ അവിടുത്തെ ജീവിതത്തിലെ ഏറ്റവും തീവ്രമായ അനുഭവങ്ങളാണ് വിശ്വാസികൾ അനുസ്മരിക്കുന്നത്. കർത്താവിന്റെ ജീവിതത്തിന്റെ അവസാനദിവസങ്ങളിലെയും മണിക്കൂറുകളിലെയും സംഭവങ്ങളാണ് പ്രാർത്ഥനയ്ക്കും ധ്യാനത്തിനും വിഷയമാകുന്നത്.

പെസഹ എന്ന വാക്കിന്റെ അർത്ഥം 'കടന്നുപോകൽ' എന്നാണ്. ഈ സംഭവങ്ങളിലൂടെയാണ് കർത്താവ് ഈ ലോകത്തിൽ നിന്നും പിതാവിന്റെ പക്കലേക്കു പോകുന്നത്. യേശുക്രിസ്തുവിൽ എല്ലാ മനുഷ്യരെയും സമഭാവനയോടെ കാണുവാനും എല്ലാവരെയും സാഹോദര്യത്തിൽ ഉൾക്കൊള്ളാനും എല്ലാവരോടും സഹകരിച്ച് ഈ ലോകത്തിൽ ജീവിക്കുവാനും ഈ അടിസ്ഥാനവിശ്വാസം ക്രൈസ്തവരെ പ്രേരിപ്പിക്കുന്നു.

ഓശാനപ്പെരുന്നാൾ കർത്താവിന്റെ പരസ്യ ജീവിതത്തിനു ജനങ്ങൾ നൽകിയ അംഗീകാരമായിരുന്നു. അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിച്ചും ഉപമകളിലൂടെയും പ്രഭാഷണങ്ങളിലൂടെയും ദൈവസ്നേഹത്തിന്റെ വിവിധങ്ങളായ വശങ്ങൾ പ്രഘോഷിച്ചും കർത്താവ് നടന്നു നീങ്ങിയപ്പോൾ ജനങ്ങൾ യേശുവിൽ ആകൃഷ്ടരായി ഒരവസരത്തിൽ രാജാവാക്കുവാൻ പോലും അവർ ആഗ്രഹിച്ചു.

ഇവൻ തീർച്ചയായും വരാനിരിക്കുന്ന പ്രവാചകൻ ആണെന്ന് ചിലർ പറഞ്ഞു. നമ്മുടെ റബ്ബിമാരെപ്പോലെയല്ല ഇവൻ സ്വന്തം അധികാരത്തോലാണ് സംസാരിക്കുന്നത് എന്നു ജനങ്ങൾ അഭിപ്രായപ്പെട്ടു. ജനങ്ങളുടെ ഈ പൊതുവായ അഭിപ്രായമാണ് യേശുക്രിസ്തുവിന്റെ ആഘോഷപൂർണ്ണമായ യേരുശലേം പ്രവേശനത്തിൽ പ്രകടമായത്. “ദാവീദിന്റെ പുത്രന് ഓശാന, കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ, ഉന്നതങ്ങളിൽ ഓശാന” എന്ന് ആർത്തു വിളിക്കുകയുണ്ടായി. ഈ ജൈത്രയാത്രയിൽ കർത്താവ് സഞ്ചരിച്ചത് കഴുതപ്പുറത്താണ്. വിനയാന്വിതനായി കഴുതപ്പുറത്തു യാത്രചെയ്ത ദൈവപുത്രൻ നമ്മുടെ സന്തോഷങ്ങൾക്കും വിനയഭാവം ഉണ്ടാകണമെന്ന് പഠിപ്പിക്കുന്നു.

ഓശാനപ്പെരുന്നാളിനുശേഷം മൂന്നുദിനങ്ങൾ കർത്താവ് തന്റെ പെസഹാ ആഘോഷിച്ചു. തന്റെ കടന്നുപോകലിന്റെ അർത്ഥം തന്റെ ശിഷ്യന്മാരെ പഠിപ്പിച്ച് അപ്പത്തിന്റെയും വീഞ്ഞിന്റെയും സാദൃശ്യങ്ങളിലുള്ള തന്റെ സമർപ്പണത്തിന്റെയും സാന്നിധ്യത്തിന്റെയും അടയാളമായി വി. കുർബാന സ്ഥാപിച്ചു. തന്റെ സമർപ്പണത്തിന് സദൃശമായ ഒരു ജീവിതസമർപ്പണം അനുദിനമെന്നോണം ഇതരർക്കു നൽകുന്ന ശുശ്രൂഷകളിലൂടെ നിർവഹിക്കണമെന്ന സന്ദേശവും അവിടുന്ന് ശിഷ്യന്മാർക്കു നൽകി.

സെഹിയോൻ മാളികയിൽ കർത്താവിന്റെ സഹനയാത്ര ആരംഭിക്കുന്നു. ഗത്സമനതോട്ടത്തിലെ പ്രാർത്ഥന മുതൽ കദനത്തിന്റെ കഥ ചുരുളഴിയുന്നു. സഹനത്തിന്റെ പരിസമാപ്തിയാണ് കുരിശുമരണം. കർത്താവിന്റെ സഹനങ്ങളുടെ തീവ്രത മനുഷ്യജീവിതത്തിൽ ഉണ്ടാകാവുന്ന സഹനങ്ങളെ മനസ്സിലാക്കാൻ നമുക്ക് സഹായകമാണ്. ഇന്നു നാം കേൾക്കുന്ന ക്രൂരതയുടെ കഥകൾ കർത്താവിന്റെ സഹനങ്ങളെ നമ്മുടെ ഓർമ്മയിൽ കൊണ്ടുവരുന്നു.

മർദ്ദനങ്ങളും പീഡനങ്ങളും നരഹത്യകളും വീടുകളിലും സമൂഹത്തിലും ഇന്നു വർദ്ധിച്ചുകൊണ്ടിരിക്കുന്നു. കർത്താവ് ഒറ്റി കൊടുക്കപ്പെട്ടു, നിന്ദിതനായി, ചാട്ടവാറടിയേററു, മുൾമുടി ധരിക്കപ്പെട്ടു, ഭാരമായ കുരിശും വഹിച്ചു കാൽവരി വരെ യാത്ര ചെയ്തു, ശത്രുക്കളാൽ അവഹേളിക്കപ്പെട്ടു, കുരിശിൽ തറയ്ക്കപ്പെട്ടു. ഇങ്ങനെ സഹനത്തിന്റെ തീവ്രതയും മനുഷ്യന്റെ ക്രൂരതയും കർത്താവിന്റെ മരണത്തിൽ കാണുവാൻ സാധിക്കും.

ഇത്രയും കഠിനമായ പീഡനങ്ങൾ ഏൽക്കുമ്പോഴും കർത്താവിന്റെ ഉള്ളിൽ ഒരു ആത്മസംതൃപ്തിയുണ്ട്. താൻ ദൈവഹിതം നിറവേറ്റുകയാണ് എന്ന ബോധ്യമാണ് ഈ സംതൃപ്തിയുടെ അടിസ്ഥാനം. കഴിയുമെങ്കിൽ ഈ പാനപാത്രം എന്നിൽനിന്ന് അകറ്റണമെയെന്നു പ്രാർത്ഥിച്ചു എങ്കിലും അടുത്ത നിമിഷത്തിൽ “എങ്കിലും എന്റെ ഇഷ്ടമല്ല അവിടുത്തെ ഇഷ്ടം നിറവേറട്ടെ” എന്നു പിതാവിനോട് പറഞ്ഞതിൽ കർത്താവിന്റെ ആത്മസംതൃപ്തി പ്രകടമാണ്.

മരണവേളയിലും അവിടുന്ന് അത് വ്യക്തമാക്കി. “എല്ലാം നിവൃത്തിയായി. പിതാവേ നിന്റെ തൃക്കരങ്ങളിൽ എന്റെ ആത്മാവിനെ സമർപ്പിക്കുന്നു.” സഹനങ്ങളിലും മരണത്തിലും നാം പാലിക്കേണ്ട ആത്മവിശ്വാസവും പ്രതീക്ഷയും കർത്താവിന്റെ സഹനത്തിലും മരണത്തിലും നമുക്കു കാണാം. സഹനങ്ങളിലും മരണത്തിന്റെ സാഹചര്യങ്ങളിലും നമ്മുടെ സഹോദരീസഹോദരങ്ങളോട് നമുക്കുണ്ടായിരിക്കേണ്ട സഹാനുഭൂതിയുടെയും ശുശ്രൂഷാമനോഭാവത്തിന്റെയും ആവശ്യകത ഇവിടെ വ്യക്തമാക്കുന്നു.

കർത്താവിന്റെ പുനരുത്ഥാനം അവിടുത്തെ ജീവിതത്തിന്റെ മഹത്വീകരണമാണ്. മരണത്തിൽ വേർപെട്ട അവിടുത്തെ ദേഹീദേഹങ്ങൾ ദൈവാത്മാവിന്റെ ശക്തിയാൽ പുനഃസംയോജിക്കപ്പെട്ട് മഹത്വീകരിക്കപ്പെടുന്ന സംഭവമാണ് കർത്താവിന്റെ പുനരുത്ഥാനം. കർത്താവിനെ വിശ്വസിക്കുന്നവരെല്ലാം കർത്താവിനോടൊപ്പം ഉയിർപ്പിക്കപ്പെട്ടിരിക്കുന്നു എന്നും പിതാവിന്റെ വലതുഭാഗത്ത് ഉപവിഷ്ടരാക്കപ്പെട്ടിരിക്കുന്നു എന്നുമാണ് പൗലോസ് ശ്ലീഹാ സാക്ഷീകരിക്കുന്നത്. അങ്ങനെ ഉത്ഥാനമഹത്വവും യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവർക്ക് അവകാശമായി ലഭിക്കുന്നു. ഈ അവകാശം സ്വന്തമാക്കാൻ ക്രിസ്തുവിന് സദൃശമായ ഒരു ജീവിതം നയിക്കേണ്ടിയിരിക്കുന്നു.

◎

